# ശ്രീ വിദ്യാധിരാജ

# ഭജനാവലി





'ദർശനം' പബ്ലിക്കേഷൻസ് – I

## 'ദർശനം' പബ്ലിക്കേഷൻസ്

ബേബി കോട്ടേജ്, ജി. എം. റോഡ്, വെള്ളയമ്പലം
ഫോൺ : 61721 തിരുവനന്തപുരം.

### ദർശനം പ്രസിദ്ധീകരണക്കമ്മിററി

മുഖ്യ രക്ഷാധികാരി :

**ശ്രീ. എം. കെ. കെ. നായർ**

കൺവീനർ :

**പ്രൊഫ. എ. വി. ശങ്കരൻ**

അംഗങ്ങൾ :

ററി. എൻ. ഉദയവർമ്മ തമ്പാൻ
ഡോ. എസ്. സുബ്രഹ്മണ്യ ശർമ്മ
വൈദ്യകലാനിധി പി. ജനാർദ്ദനൻപിള്ള
കെ. വാസുദേവൻ നായർ
പി. സുബ്രഹ്മണ്യം
കെ. എം. കൃഷ്ണൻ നമ്പീശൻ
എസ്. കുമാരൻ നായർ
പൂജപ്പുര കൃഷ്ണൻകുട്ടി
ജെ. കാർത്ത്യായനിക്കുട്ടിഅമ്മ
ഡി. മധുസൂദനൻ നായർ
എൻ. ഗോപിനാഥൻ നായർ

സംഗീത സംവിധാനം :

ഡി. ശങ്കരനാരായണ അയ്യർ
വി. ശിവശങ്കരൻ നായർ

അച്ചടി : യൂണിവേഴ്സലാർട്ട് പ്രസ്സ്, തിരുവനന്തപുരം

### പരമഭട്ടാരക ശ്രീ വിദ്യാധിരാജ

# ചട്ടമ്പി സ്വാമികൾ

## ജീവചരിത്ര സംഗ്രഹം

ആദിശങ്കരനുശേഷം ഭാരതം ദർശിച്ചിട്ടുള്ള ആദ്ധ്യാത്മിക ഗുരുക്കന്മാരിൽ പ്രഥമഗണനീയനാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ. അദ്ദേഹം 1853 ആഗസ്റ്റ് 25–ാം തീയതി വ്യാഴാഴ്ച ഭരണിനാളിൽ ഭൂജാതനായി. തിരുവനന്തപുരം നഗരത്തിനു അല്പം വടക്കുമാറി കണ്ണമ്മൂലയിലെ കൊല്ലൂർ ഗ്രാമത്തിൽ ഉള്ളൂർക്കോടാണ് ജന്മഗൃഹം. ദാരിദ്ര്യപീഡിതമായ കുടുംബം. അമ്മയുടെ പേരു് നങ്ങാദേവി. അച്ഛൻ വാസുദേവ ശർമ്മ. അയ്യപ്പൻ എന്നായിരുന്നു ആദ്യനാമം. കുഞ്ഞൻ എന്നതു് ഓമനപ്പേരു്. കൊല്ലൂർ ദേവീക്ഷേത്രത്തിൽ മാലകെട്ടിയും പൂക്കൾ പറിച്ചു കൊടുത്തും ഉപജീവനം. ക്ഷേത്രത്തിൽ ദർശനത്തിനായി വന്ന ഒരു അജ്ഞാതസംന്യാസിയിൽനിന്നു 'ബാലാസുബ്രഹ്മണ്യമന്ത്ര'ലാഭം. സമീപത്തുള്ള ഒരു ശാസ്ത്രിയുടെ പാഠശാലയുമായി ബന്ധപ്പെട്ടു സംസ്കൃതം പഠിച്ചു. തുടർന്നു പേട്ടയിൽ രാമൻപിള്ള ആശാൻെറ പള്ളിക്കൂടത്തിൽ ചേർന്നു. എല്ലാ വിഷയത്തിലും പ്രായത്തിൽ കവിഞ്ഞ പാടവം പ്രദർശിപ്പിച്ച കുഞ്ഞനെ ആശാൻ ക്ലാസിലെ 'ചട്ടമ്പി' (മോണിട്ടർ) ആക്കി.

ജീവിതക്ലേശങ്ങൾ വിദ്യാഭ്യാസത്തിനു തടസ്സം സൃഷ്ടിച്ചു. ആധാരമെഴുത്തു മുതലായ ജോലികളിൽ ഏർപ്പെട്ടു. ഒന്നിലും ഉറച്ചുനിൽക്കാൻ കഴിഞ്ഞില്ല. ബാല്യംമുതൽ തന്നെ ദൃശ്യമായിരുന്ന സകല കലാ വല്ലഭത്വത്തിൻെറയും ആത്മജ്ഞാനത്തിൻെറയും ദീപ്തിസ്ഫുരണങ്ങൾ മന്ത്രസിദ്ധിമൂലം കൂടുതൽ പ്രകാശിച്ചു തുടങ്ങി. പല സ്ഥലങ്ങളും സന്ദർശിച്ചു. തിരുവനന്തപുരം തൈയ്ക്കാട്ടു അയ്യാസ്വാമി തുടങ്ങിയ പ്രശസ്ത പണ്ഡിതന്മാരുടെയും ജ്ഞാനോപാസകരായ പല മഹാത്മാക്കളുടെയും ഉപദേശവും അനുഗ്രഹവും നേടുകയുണ്ടായി. നാഗർകോവിലിനടുത്തുള്ള വടിവീശ്വരത്തുവച്ചു

ഒരു അവധൂതഗുരുവിന്റെ അനുഗ്രഹത്താൽ സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ഒത്തിണങ്ങിയ ആചാര്യശ്രേഷ്ഠനായി മാറി.

വിവിധ വിഷയങ്ങളെ അടിസ്ഥാനമാക്കി അദ്ദേഹം രചിച്ച പന്ത്രണ്ടോളം ഗ്രന്ഥങ്ങൾ ഭാഷയുടെയും ചരിത്രത്തിൻെറയും വേദാന്ത രഹസ്യങ്ങളുടെയും ആധികാരിക രേഖകളായി പണ്ഡിതലോകം അംഗീകരിച്ചിട്ടുണ്ട്.

സ്വാമി വിവേകാനന്ദനുമായുള്ള കൂടിക്കാഴ്ച വിഖ്യാതമാണ്. ചിന്മുദ്രയെക്കുറിച്ചുള്ള സംശയങ്ങൾക്കു ഉപനിഷദ് വാക്യങ്ങൾ ഉദ്ധരിച്ചു ചട്ടമ്പിസ്വാമികൾ നൽകിയ വിശദീകരണം അദ്ദേഹത്തെ സംതൃപ്തനാക്കി.

യോഗ-ജ്ഞാന സമ്പ്രദായങ്ങളിൽ പ്രകടമായിക്കണ്ട വ്യത്യസ്ത വിചാര ക്രമങ്ങളെ സമന്വയിപ്പിച്ചുകൊണ്ടുള്ള 'തീർത്ഥപാദസമ്പ്രദായ'ത്തിനു അദ്ദേഹം രൂപം നൽകി.

അദ്ദേഹത്തിൻെറ അമാനുഷ സിദ്ധികൾ അത്ഭുതകരങ്ങളായിരുന്നു. തത്സംബന്ധമായ അനേകം സംഭവങ്ങൾ അനുഭവസ്ഥർ രേഖപ്പെടുത്തിയിട്ടുണ്ട്. അവ അദ്ദേഹത്തിൻെറ ആദ്ധ്യാത്മികമഹത്വത്തിന്റെ മാനദണ്ഡങ്ങളല്ല; സമസ്തചരാചരങ്ങളോടും ആത്മൈക്യം പുലർത്താൻകഴിഞ്ഞ സർവ്വഭൂതഹിതേരതത്വത്തിന്റെ പ്രത്യക്ഷപ്രകടനങ്ങളാണ്.

പ്രശസ്തിക്കുവേണ്ടി അദ്ദേഹം യാതൊന്നും പ്രവർത്തിച്ചില്ല. ആശ്രമങ്ങളും മഠങ്ങളും സ്ഥാപിക്കുവാൻ ശ്രമിച്ചില്ല. മൂന്നു പ്രതിഭാശാലികൾക്കു മാത്രമേ സ്വാമികളുടെ സംന്യാസി ശിഷ്യത്വം സ്വീകരിച്ച് അനുഗൃഹീതരാകാനുള്ള ഭാഗ്യം സിദ്ധിച്ചിട്ടുള്ളു. തിരിയിൽനിന്നും കത്തിച്ച പന്തംപോലെ ആദ്ധ്യാത്മികമണ്ഡലമാകെ പ്രകാശപൂർണ്ണമാക്കാൻ അവർക്കു കഴിയുകയുംചെയ്തു.

മഹേശ്വരാവതാരവും മഹാപ്രഭാവനുമായ ഈ യോഗിവര്യൻ 1924 മേയ് 5-ാംതീയതി തിങ്കളാഴ്ച തന്റേതല്ലാത്ത ശരീരം ഉപേക്ഷിച്ച് ബ്രഹ്മശരീരം കൈവരിച്ചു.

"നിസ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ"

പരമഭട്ടാരക ശ്രീ വിദ്യാധിരാജ
ചട്ടമ്പി സ്വാമികൾ

# ഭജനാവലി

ഓം

[ശാന്തിമന്ത്രം]

സർവേ ഭവന്തു സുഖിനഃ
സർവേ സന്തു നിരാമയാഃ
സർവേ ഭദ്രാണി പശ്യന്തു
മാ കശ്ചിദ് ദുഃഖഭാഗ് ഭവേത് ||

ഓം സഹ നാവവതു, സഹ നൗ ഭുനക്തു,
സഹ വീര്യം കരവാവഹൈ, തേജസ്വിനാ-
വധീതമസ്തു, മാ വിദ്വിഷാവഹൈ ||

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

[താരകമന്ത്രം]

ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ

[ഗണപതി]

ഗജാനനം ഭൂതഗണാധിസേവിതം
കപിത്ഥ ജംബൂഫലസാരഭക്ഷിതം
ഉമാസുതം ശോകവിനാശകാരണം
നമാമി വിഘ്നേശ്വരപാദപങ്കജം.

അനന്തകല്ല്യാണ ഗുണൈകഭാജനം
നിരന്തരാനന്ദ ചിദേകവിഗ്രഹം
അനന്തരായേപ്സിത സിദ്ധയേ വയം
തമേകദന്തം സതതം ഭജാമഹേ ||

രാഗം—ഗംഭീരനാട്ട
താളം—ആദി

പല്ലവി

വിനായകം ഭജേഹം ഭജേഹം
ആനന്ദരൂപം ഗംഭീരഭാവം

ചരണങ്ങൾ

(1) ഭൂതാധിനായകം സകല—
ഭൂതാധിഹാരകം വിമല—
ഭൂതിവിധായകം......... (വിനായകം......)

(2) സിന്ധുരാജവദനം ഭവ—
സിന്ധുപാരഗമനം നിഖില
ബന്ധും അഹിതദമനം...... (വിനായകം......)

(3) മൂഷകസ്യന്ദനം വിഷമ—
ലോചനാനന്ദം അനിശ—
മഘതതിനികൃന്തനം......... (വിനായകം......)

(4) ഖേദഭാരഹരണം അഖില—
മോദാർത്ഥപോഷണം മഹിത
വേദസാരചരണം.........(വിനായകം)

[സരസ്വതി]

യാ കുന്ദേന്ദു തുഷാരഹാര ധവളാ
യാ ശുഭ്രവസ്ത്രാവൃതാ
യാ വീണാവരദണ്ഡമണ്ഡിതകരാ
യാ ശ്വേതപദ്മാസനാ
യാ ബ്രഹ്മാച്യുതശങ്കരപ്രഭൃതിഭിർ
ദേവൈഃ സദാ പൂജിതാ
സാ മാം പാതു സരസ്വതീ ഭഗവതീ
നിശ്ശേഷ ജാഡ്യാപഹാ ||

രാഗം—മോഹനം
താളം—ആദി

അംബ മഹേശ്വരി ആനന്ദരൂപിണി
ജഗദംബ സരസ്വതി കൈതൊഴുന്നേൻ !

ചരണങ്ങൾ

(1) ഓംകാരരൂപിണി മംഗളവർഷിണി
നീരദവേണി കൈതൊഴുന്നേൻ
അംബ, കൈതൊഴുന്നേൻ !

(2) വേദവിഹാരിണി വരഹീരഹാരിണി
വീണാഭാഷിണി കൈതൊഴുന്നേൻ
അംബ, കൈതൊഴുന്നേൻ !

(3) പുസ്തകധാരിണി ശ്രീസുഖകാരിണി
പുണ്യപോഷിണി കൈതൊഴുന്നേൻ
അംബ, കൈതൊഴുന്നേൻ !

(4) ധീമലനാശിനി നതജനപാലനി
പുരുസുഖദായിനി കൈതൊഴുന്നേൻ
അംബ, കൈതൊഴുന്നേൻ !

(5) സുരജനവന്ദിതചരണവിലാസിനി
ധാതൃവിലാസിനി കൈതൊഴുന്നേൻ
അംബ, കൈതൊഴുന്നേൻ !

## തീർഥപാദ ഷട്പദി

ശ്രീമദ്വിദ്യാധിരാജായ
വിദ്യാവിദ്യാതിതാത്മനേ
പ്രത്യഗ്ര ശങ്കരായാസ്തു
നമഃ ശാന്തായ തേജസേ ||

അജ്ഞാനധ്വാന്തപുംജസ്യ
വിജ്ഞാനകമലസ്യ ച
ക്ഷയവൃദ്ധിനിമിത്തായ
നമഃ സൂര്യായ തേജസേ ||

ധർമസംസ്ഥാപനാർഥായ
ഭാർഗവക്ഷേത്രമണ്ഡലേ
അവതീർണായ ഭവ്യായ
നമോ ദിവ്യായ തേജസേ ||

ഉത്തരംഗഭവാംഭോധി-
താരകായ മഹാത്മനേ
ഉദഗ്രതപസേ നിത്യം
നമഃ കാന്തായ തേജസേ ||

ചിന്മുദ്രയാ സമസ്താനാം
വിവേകാനന്ദദായിനേ
നമഃ ഷണ്മുഖദാസായ
ശിഷ്ടനാമ്നേ മഹാത്മനേ ||

സതതം ബ്രഹ്മനിഷ്ഠായ
വരിഷ്ഠായ മനസ്വിനാം
നമഃ പരമഹംസായ
തീർഥപാദായ യോഗിനേ ||

ഭജന I

രാഗം—ഗംഭീരനാട്ട
താളം—ആദി

| | |
|---|---|
| ചട്ടമ്പിസ്വാമികളേ | മാംപാഹി |
| ഭട്ടാരഗുരുവരനേ | മാംപാഹി. |
| വിദ്യാധിരാജനേ | മാംപാഹി |
| വിജ്ഞാനഭാസുരനേ | മാംപാഹി. |
| വിശ്വൈകബാന്ധവനേ | മാംപാഹി |
| ശാശ്വതാനന്ദമേ | മാംപാഹി. |
| സർവകലാവല്ലഭനേ | മാംപാഹി |
| സർവപാപമോചകനേ | മാംപാഹി. |
| അവധൂതസദ്ഗുരുവേ | മാംപാഹി |
| അവധൂതകല്മഷനേ | മാംപാഹി. |
| ഭക്തിഗുണവർധകനേ | മാംപാഹി |
| മുക്തിരസദായകനേ | മാംപാഹി. |
| യോഗവിദ്യാദേശികനേ | മാംപാഹി |
| രാഗഹീനമാനസനേ | മാംപാഹി. |
| പ്രത്യഗ്രശങ്കരനേ | മാംപാഹി |
| പ്രത്യക്ഷദൈവതമേ | മാംപാഹി. |
| ബാലാഹ്വസ്വാമികളേ | മാംപാഹി |
| ലീലാവിലോലനേ | മാംപാഹി. |
| ചട്ടമ്പിസ്വാമികളേ | മാംപാഹി |
| ഭട്ടാരഗുരുവരനേ | മാംപാഹി. |

## ഭജന 2

രാഗം–മോഹനം
(ഹംസദ്ധ്വനി)
താളം–ആദി

വിദ്യാധിരാജഗുരു വിദ്യാധിരാജഗുരു
വിദ്യാധിരാജഗുരു ജയ് ജയ് ജയ് !
വിദ്യാധിരാജഗുരു സച്ചിദാനന്ദഗുരു
വിദ്യാധിരാജഗുരു ജയ് ജയ് ജയ് !
വിദ്യാധിരാജഗുരു വേദാന്തരാജഗുരു
വിദ്യാധിരാജഗുരു ജയ് ജയ് ജയ് !
വിദ്യാധിരാജഗുരു സിദ്ധാന്തരാജഗുരു
വിദ്യാധിരാജഗുരു ജയ് ജയ് ജയ് !
സച്ചിദാനന്ദഗുരു വേദാന്തരാജഗുരു
സിദ്ധാന്തരാജഗുരു ജയ് ജയ് ജയ് !
വിദ്യാധിരാജഗുരു വിദ്യാധിരാജഗുരു
വിദ്യാധിരാജഗുരു ജയ് ജയ് ജയ് !

## ഭജന 3

രാഗം–വാഗീശ്വരി
താളം–ആദി

പല്ലവി

വിദ്യാധിരാജ കലിമലഹരണ
വേദവിഹാര നതജനശരണ
വിദ്യാധിരാജ വേദവിഹാര
തവചരണം ഭവഹരണം

അ: പല്ലവി

യോഗാധിരൂഢ പരമാനന്ദ
കരുണാസാഗര കാമിതവരദ
യോഗാധിരൂഢ കരുണാസാഗര
തവചരണം ഭവഹരണം

ചരണങ്ങൾ

(1) ലീലാമാനുഷ ലോകശിവങ്കര
മോഹനരൂപ മുനിജനതിലക
ലീലാമാനുഷ മോഹനരൂപ
തവചരണം ഭവഹരണം

(2) ഭട്ടാരയതിവര ഭവികവിധായക
ഭഗവൻഗുരുവര ശിവാവതാര
ഭട്ടാരയതിവര ഭഗവൻഗുരുവര
തവചരണം ഭവഹരണം

(3) വിദ്യാധിരാജ കലിമലഹരണ
വേദവിഹാര നതജനശരണ
വിദ്യാധിരാജ വേദവിഹാര
തവചരണം ഭവഹരണം

**ഭജന 4**

രാഗം–സിന്ധുഭൈരവി
താളം–ആദി

വിദ്യധിനായകം ആനന്ദദായകം
ആത്മാവബോധകം ഭട്ടപാദം ഭജേ.

സംസാരതാരകം അജ്ഞാനനാശകം
സന്മാർഗദർശകം ഭട്ടപാദം ഭജേ.

വേദാന്തദീപകം സിദ്ധാന്തസാധകം
മോദവിധായകം ഭട്ടപാദം ഭജേ.

അംഭോജലോചനം സത്യപ്രകാശനം
ദുഃഖവിമോചനം ഭട്ടപാദം ഭജേ.

മോഹവിഭേദനം മാരനിഷൂദനം
ആശ്രിതപാലനം ഭട്ടപാദം ഭജേ.

സത്യസംഭാഷണം ലോകൈകപാവനം
ലീലാവിനോദനം ഭട്ടപാദം ഭജേ. [വിദ്യാധി...

## ഭജന 5

രാഗം—കിളികണ്ണി
താളം—ആദി

വിദ്യാധിരാജഗുരു വന്താരെടി—എങ്കൾ
ചിത്തമലം തീർക്ക ഇങ്കെ വന്താരെടി.

താപമെന്റും ചൊന്നതെല്ലാം പോനതെടി—എങ്കൾ
ആപത്തുക്കറുതി വന്തുപോനതെടി.

കാവിയില്ലാത്തുറവിയിവർ പാരുങ്കെടി—എങ്കൾ
കാവലിവർ കട്ടായം ചെയ്യാരെടി.

ബ്രഹ്മനിവർ വിഷ്ണുയിവർ ശങ്കരനിവർ—എങ്കൾ
കർമപാശമഴിയ്ക്കവന്താർ കേളുങ്കെടി.

പട്ടാരഗുരുവൈ നാംഭജിപ്പോമെടി—എങ്കൾ
ചട്ടമ്പിസ്വാമിയിവർ വാരുങ്കെടി.

മൈന്തനെപ്പോൽ നമ്മെയെല്ലാംകാപ്പാരെടി—എങ്കൾ
തന്തൈയവർ തായുമവർ ചൊല്വോമെടി.

വിദ്യാധിരാജഗുരു വന്താരെടി—എങ്കൾ
ചിത്തമലം തീർക്ക ഇങ്കെ വന്താരെടി.

## ഭജന 6

രാഗം—സാരംഗം
താളം—ആദി

വിദ്യാധിരാജ നിന്നത്യന്തമോഹന-
വിഗ്രഹമെന്നുള്ളിൽ കാണാകേണം!

സച്ചിദാനന്ദമേ നിന്നരുളാലെന്റെ
പാപങ്ങളെല്ലാമകന്നിടേണം! [വിദ്യാധിരാജ...

അജ്ഞാനമാമിരുളൊക്കെയൊഴിയുവാൻ
വിജ്ഞാനദീപമായ്‌വാണിടേണം! [വിദ്യാധിരാജ..

നിൻപാദഭക്തിയാം തോണിയിലേറിഞാൻ
സംസാരസാഗരം താണ്ടിടേണം! [വിദ്യാധിരാജ...

പരമഭട്ടാരകസ്വാമിൻ ജയ ജയ
വരദാനസദ്ഗുരോ ലോകബന്ധോ!

വിദ്യാധിരാജ നിന്നത്യന്തമോഹന-
വിഗ്രഹമെന്നുള്ളിൽ കാണാകേണം!

**ഭജന 7**

രാഗം–കല്ല്യാണി
താളം–ആദി

(സദ്ഗുരുനാഥനെ വാ വാ വാ)

പല്ലവി

കൊല്ലൂരിലങ്കുരിച്ചു ചില്ലതയില്ലുല്ലസിച്ച
നല്ലമലർമഞ്ജരിയേ വാ വാ വാ
ചൊല്ലിയന്നു മഞ്ജരിയേ വാ വാ വാ!

അ : പല്ലവി

വാസുദേവസൂനുവായി കേരളത്തിലവതരിച്ച
ഭാസുരപ്രകാശമേ നീ വാ വാ വാ
ഭാസ്വരപ്രകാശനേ നീ വാ വാ വാ

ചരണങ്ങൾ

(1) വേദാന്തച്ചൊല്ലുകളെപ്പൂന്തേനിലലിയിച്ചു
മോദമാർന്നു നൽകിയോനേ വാ വാ വ
ഖേദമെല്ലാം തീർത്തവനേ വാ വാ വാ!

(2) സർവ്വജ്ഞനെന്നു മന്നിലെല്ലാരും വാഴ്ത്തിടുന്ന
ശർവാവതാരമേ നീ വാ വാ വാ
തീർഥപാദ പാവനനേ വാ വാ വാ !

(3) ഭട്ടാരഗുരുവരനേ ചട്ടമ്പിസ്വാമികളേ
വിദ്യാധിരാജനേ നീ വാ വാ വാ
പൂജ്യപാദപങ്കജനേ വാ വാ വാ!

## ഭജന 8

രാഗം—ശ്യാമ
താളം—ആദി

പല്ലവി

സദയം ഹൃദയേ ശുഭാപദാനം
സദാപി കലയേ സുകൃതനിധാനം

അ: പല്ലവി

വരദാനപ്രിയ ഷണ്മുഖദാസം
ചരണാഗതജനഹൃദയവിലാസം.

ചരണങ്ങൾ

(1) പരമപവിത്രം സജ്ജനമിത്രം
നിരുപമമോഹന പുണ്യചരിത്രം

(2) ഭവാബ്ധിതരണം അശരണശരണം
ഭവാവതരണം കലിമലഹരണം

(3) ശമധനരാജം വിദ്യാധിരാജം
യമിജനപൂജിതചരണസരോജം. [സദയം...

## ഭജന 9

രാഗം—രഞ്ജിനി
താളം—ആദി

പല്ലവി

ആറുമുഖസേവകനേ ഭട്ടപാദാ സ്വാമി
ആറുപടിയേറിയോനേ തീർഥപാദാ !

അ: പല്ലവി

പന്മനയിൽ പള്ളികൊള്ളും തമ്പിരാനേ ഉന്നെ
കണ്മുന്നിൽ കാണ്മതെന്റോ എൻപിരാനേ !
[ആറുമുഖ...

ചരണങ്ങൾ

(1) കാമിതങ്ങൾ തന്നിട്ടുവായ് കാമധേനോ വന്തെൻ
കരുമമൈനകൾ തീർത്തിട്ടുവായ് നങ്കൈസൂനോ !

[ആറുമുഖ...

(2) മാനമെഴും യോഗിരാജ കനിന്തിട്ടുവായേ നീയെൻ
മാനസത്തിൽ കേളിയാടി വാണിട്ടുവായേ !

[ആറുമുഖ...

(3) ഉണ്മയായി ജ്ഞാനമായി ആനന്ദമായി ഇങ്കെ
നന്മയിലേ നിറുത്തമാട്ട പൊന്മയിലായി !

[ആറുമുഖ...

## ഭജന 10

രാഗം—ഹിന്ദോളം
താളം—ആദി

രാജശേഖര പുണ്യാവതാരമേ
രാജയോഗാധിരാജ നമോ നമ:

ഖേദസാഗരതാരക ദൈവമേ
വേദസാരവിഹാര നമോ നമ:

ഗാനവിദ്യാവിനോദവിശാരദ
മാനസാനന്ദപൂർണ്ണ നമോ നമ:

ശുഭ്രവസ്ത്രവിലാസികളേബര
ശുദ്ധസത്വപ്രകാശ നമോ നമ:

പങ്കജാസനനന്ദിതവൈഭവ
പഞ്ചബാണവിപക്ഷ നമോ നമ:

ബ്രഹ്മവിജ്ഞാനപീയൂഷവാരിധേ
നിർമലാശയ ദേവ നമോ നമ:

തീർത്ഥപാദ പരമഭട്ടാരക
സർവവിദ്യാധിരാജ നമോ നമ:

**ഭജന 11**

രാഗം—സിംഹേന്ദ്രമദ്ധ്യമം
താളം—ആദി

വിദ്യാധിരാജ പരമകൃപാലോ
ഷണ്മുഖദാസ ദുരിതകൃശാനോ !

അ : പല്ലവി

മഹാനുഭാവ ബുധസുമഭാനോ
മഹിതഗുണാലയ കാമിതധേനോ !

ചരണം

വിശാലനിടില കവികുലകേതോ
വിശുദ്ധഹൃദയ സുഖശുഭഹേതോ !
ഭവഹര ഗുരുവര ഭവാബ്ധിസേതോ
ഭവാവതാരാ നതജനസാധോ !

[വിദ്യാധിരാജ...

**ഭജന 12**

രാഗം—ആനന്ദഭൈരവി
താളം—ചാപ്പ്

(മാരകാകളി)

പല്ലവി

കല്ല്യാണരൂപനേ കാമാരിദേവനേ
ഉള്ളത്തിൽ വാഴ്കനീയെന്നും !

അ : പല്ലവി

അയ്യപ്പനെന്നുള്ള നാമത്തെപ്പൂണ്ടിട്ടു
മെയ്യാർന്നു മന്നിതിൽവന്നു,
മാലോകരുള്ളത്തിലുള്ളിപ്പിടിച്ചോരു
മാലകററീടുവാൻ വന്നു.

ചരണങ്ങൾ

(1) കൊല്ലൂരിൽവാഴുന്ന ദേവിയെസ്സേവിച്ചു
വല്ലവനായി വളർന്നു,
ചട്ടമ്പിയായി നീ യോഗീന്ദ്രനായി നീ
ഭട്ടാരനായി വളർന്നു.

(2) വേദാന്തസിദ്ധാന്ത സാരങ്ങൾചേർത്തുനീ
വേദവിജ്ഞാനം തെളിച്ചു,
ലീലയാകാലംകഴിച്ചു നീപന്മന-
ക്കാവിൽസമാധി വരിച്ചു.

[കല്ല്യാണരൂപനേ...

ഭജന 13 (ഗോപികാഗീതമട്ട്)

ദേഹി മംഗളം ദേവ
ദേഹി മംഗളം!

ഭൂതിഭൂഷണ ദേവ
ഭൂതിപോഷണ,

ലോകദേശിക ദേവ
ശോകനാശക,

ഖേദതാരക ദേവ
മോദദായക,

യോഗനായക ദേവ
രോഗഹാരക,

ജ്ഞാനഭാസ്സുര ദേവ
ഗാന തല്പര,

ദേഹിമംഗളം ദേവ
ദേഹിമംഗളം!

**ഭജന 14**

രാഗം—സാവേരി
രൂപകതാളം

ഭട്ടാരക ഭദ്രാകര
ഭക്താശ്രയ ഭഗവൻ
ഭവതാരക മുനിശേഖര
നിയതം കുരു കുശലം
സതതം ഹര ശമലം.

നിരുപാധിക കരുണാമയ
നിഗമാഗമ നിപുണ
നിയതേന്ദ്രിയതുരഗവ്രജ
നിയതം കുരു കുശലം
സതതം ഹര ശമലം.

ഗുഹസേവക ഗുണപാലക
ഗഹനാശയവസതേ
ശരണാഗത ഗതിദായക
നിയതം കുരു കുശലം
സതതം ഹര ശമലം.

ജനശങ്കര നവശങ്കര
ജനതാർച്ചിതചരണ
ജിതമന്മഥ കലിനാശന
നിയതം കുരു കുശലം
സതതം ഹര ശമലം.

മധുഭാഷണ മദശോഷണ
ശുഭപോഷണസുമതേ
മമദേശിക വിദ്യാധര
നിയതം കുരു കുശലം
സതതം ഹര ശമലം.

## ഭജന 15

രാഗം—ആഭേരി
താളം—ആദി

[അന്നനട]

ഹര ഹര ഹര ഹര കൃപാകര
ഹര ശിവംകര ഹര ഗുരുവര.

പരമഭട്ടാര ഗുരുവര നിൻെറ
വരചരണങ്ങളടിയനാശ്രയം.
അലകളെപ്പൊഴുമിളകിയാടുന്ന
ജലധിയാകുമീ വലിയസംസാരം
തരണം ചെയ്യുവാനടിയനു ഗുരോ
തരണിയാകണം തവ പാദാംബുജം;
അതിലെഴുംനറുമധു നുകർന്നുഞാൻ
മതിതെളിഞ്ഞൊട്ടു കൃതാർത്ഥനാകണം;
അണുമലമെല്ലാമകറ്റിയെന്നുടെ
തനിമയിലെത്തിവിളങ്ങിവാഴണം
പരമഭട്ടാര ഗുരുവര നിൻെറ
വരചരണങ്ങളടിയന്നാശ്രയം.

അവിദ്യയായിടുമിരുളെല്ലാം നീക്കി
അവികലമായ വിശുദ്ധവിജ്ഞാനം
മമ മനതാരിൽ പുലരൊളിവീശി
സമുല്ലസിക്കണം മഹാപ്രഭോ ഗുരോ!
പരം പൊരുളായി വിളങ്ങിടുംനിന്നെ
നിറഞ്ഞുകാണണമുലകത്തിലെങ്ങും
പരംപൊരുളായി വിളങ്ങിടുംനിന്നിൽ
നിറഞ്ഞുകാണണമുലകത്തേയും ഞാൻ.
പരമ ഭട്ടാര ഗുരുവര നിൻെറ
വരചരണങ്ങളടിയന്നാശ്രയം.

ഹര മുരഹര ഹര കൃപാകര
ഹര ശിവംകര ഹര ഗുരുവര.

## ഭജന 16

രാഗം—ശുഭപന്തുവരാളി
താളം—ആദി

പല്ലവി

പാദാരവിന്ദം പണിയുന്നു ഞാനെൻ
വിദ്യാധിരാജനേ തീർഥപാദ!

അ : പല്ലവി

അജ്ഞാനമാമിരുൾ നീക്കുക നീയെൻ
വിജ്ഞാനദീപമേ തീർഥപാദ!

ചരണങ്ങൾ

(1) ഭക്തിവിധായക കാരുണ്യമൂർത്തേ
ഭട്ടാരദേശിക തീർഥപാദ!

(2) സർവാധിഹാരക പാവനകീർത്തേ
സർവജ്ഞസദ്ഗുരോ തീർഥപാദ!

(3) വേദാധികാരനിരൂപകദേവ
വാസുദേവാത്മജ തീർഥപാദ!

(4) ശോകവിനാശന മോഹനരൂപ
ലോകൈകബാന്ധവ തീർഥപാദ!

(5) നങ്കാത്മജാതനേ മംഗളശീല
തുംഗപ്രഭാവനേ തീർഥപാദ! [പാദാരവിന്ദം...

## ഭജന 17

രാഗം—നാദനാമക്രിയ
ആദി—താളം

വിദ്യാധിരാജ രാമഹരേ
അദ്വൈതരാജ കൃഷ്ണഹരേ.
ചട്ടമ്പിസ്വാമി രാമഹരേ
ഭട്ടാരഗുരുവര കൃഷ്ണഹരേ.
വിശുദ്ധമാനസ രാമഹരേ
വിശിഷ്ടചരിത കൃഷ്ണഹരേ.
മായാതീത രാമഹരേ
മാനുഷരൂപ കൃഷ്ണഹരേ.

ദ്ദുരിത ദുരിത രാമഹരേ
ദ്ദുനദയാലോ കൃഷ്ണഹരേ.
ജഗതീബന്ധോ രാമഹരേ
കരുണാസിന്ധോ കൃഷ്ണഹരേ.
നവീനശങ്കര രാമഹരേ
നതജനപാല കൃഷ്ണഹരേ.
ചട്ടമ്പിസ്വാമി രാമഹരേ
ഭട്ടാരഗുരുവര കൃഷ്ണഹരേ!

## ഭജന 18

രാഗം—കാപ്പി

പരമഹംസാധിനായക സദ്ഗുരോ
പരമകാരുണ്യപീയൂഷവാരിധേ
ചരണപങ്കജം കുമ്പിട്ടന്നേനഹം
ശരണമേകുക വിദ്യാധിരാജനേ!

കമലലോചന കാമിതദായക
ശമലകാന്താരദാവഹുതാശന
വിമലവിജ്ഞാനചാരുചിന്താമണേ
ശരണമേകുക വിദ്യാധിരാജനേ!

ശശികിശോരാവതംസാവതാരമേ
നിശിതധീഗുണനിന്ദിതഗീഷ്പതേ
സകലവേദാന്തസാരസർവസ്വമേ
ശരണമേകുക വിദ്യാധിരാജനേ!

വനിതകീർത്തിയാം ഭാരതധാത്രിതൻ
മുനിപരമ്പരാകല്പദ്രുമ സൂനമേ
കലിതമംഗല്യനങ്കാകുമാരനേ
ശരണമേകുക വിദ്യാധിരാജനേ!

വസുമതീ പുണ്യവാർധിനിശാകര
കുസുമകോമള നിർമല മാനസ
പരമഭട്ടാര വാസുദേവാത്മജ
ശരണമേകുക വിദ്യാധിരാജനേ!

## ഭജന 19

രാഗം—കേദാരം
താളം—ആദി

[കമലാവല്ലഭ]

വാസുദേവ പുണ്യജാത ഭുവിതിങ്കലവതരിച്ച
വാമദേവ മാമുനീന്ദ്ര യോഗിരാജ പാഹിമാം
ദേവദേവ ദേശികേന്ദ്ര ഭട്ടപാദപാഹിമാം—
ഭട്ടപാദപാഹിമാം

ബ്രഹ്മലീന ചിത്തരംഗ ധർമ്മമാർഗധീരപഥിക
കർമധീരസാർഥവാഹ ധർമസാരപാഹിമാം
ദേവദേവ ദേശികേന്ദ്ര ഭട്ടപാദപാഹിമാം—
ഭട്ടപാദപാഹിമാം

ഭക്തചിത്ത കുമുദജാതപൂർണചന്ദ്രതീർഥപാദ
ഭുക്തിമുക്തിദാനലോല പുണ്യദേഹ പാഹിമാം
ദേവദേവ ദേശികേന്ദ്ര ഭട്ടപാദപാഹിമാം—
ഭട്ടപാദപാഹിമാം

ജ്ഞാനപാരിജാതസാല പരമഹംസവംശഭൂഷ
ദീനലോകപാലനേശ സത്യരൂപ പാഹിമാം
ദേവദേവ ദേശികേന്ദ്ര ഭട്ടപാദപാഹിമാം—
ഭട്ടപാദപാഹിമാം.

## ഭജന 20

രാഗം—നീലാംബരി
താളം—ആദി

[കളകാഞ്ചി]

മാധവകോണനികേതനിവാസനേ!
മനുജഹൃദയാംഭോജഭാനുമാനേ, തൊഴാം!

ആനന്ദരൂപനാം വിദ്യാധിരാജനെ
അകമലരിലെപ്പൊഴും കാണുമാറാകണം.

ചെന്താമരാക്ഷനാം ഭട്ടാരദേവനേ
ചതുരതയൊടെന്നുമേ കേൾക്കുമാറാകണം.

പാവനകീർത്തിയാം നങ്കാകുമാരനെ
പദതളിരിലെന്നും വണങ്ങുമാറാകണം.

കോടവനങ്ങളിൽ വൻതപം ചെയ്തൊരു
കലിമല വിദൂരനെക്കാണുമാറാകണം.

വേദാന്തസാരങ്ങളോതിക്കൊടുക്കുന്ന
വിമലഗുണശീലനെക്കേൾക്കുമാറാകണം.

ആശ്രിതർക്കാനന്ദമേകുന്ന ദേവനെ
അടിമലരിൽവീണു വണങ്ങുമാറാകണം.

## ഭജന 21

രാഗം—മദ്ധ്യമാവതി
താളം—ആദി

സത്വഗുണാശ്രയ തവ ചരണം
സത്യചിന്മയ മമ ശരണം

ഭട്ടാരഗുരുവര തവ ചരണം
ഭൂതദയാകര മമ ശരണം

ആനന്ദമൂർത്തേ തവ ചരണം
പാവനകീർത്തേ മമ ശരണം

യോഗാധിരൂഢ തവ ചരണം
ലോകാഭിരാമ മമ ശരണം

അണുമലനാശന തവ ചരണം
അമൃതസുഖാശന മമ ശരണം

വിദ്യാധിരാജ തവ ചരണം
ശർവാവതാര മമ ശരണം

ശക്തിദായക തവ ചരണം
മുക്തിസാധക മമ ശരണം.

## ഭജന 22

രാഗം—മദ്ധ്യമാവതി
താളം—ആദി

മംഗളം വിദ്യാധിരാജ
മംഗളം ശ്രീഭട്ടപാദ
മംഗളം ശർവാവതാര
മംഗളം കരുണാനിധേ !

മംഗളം ശ്രീതീർഥപാദ
മംഗളം മോഹനാകാര
മംഗളം രുദ്രാക്ഷഭൂഷ
മംഗളം ഗുണവാരിധേ !

മംഗളം നാരായണാര്യ
മംഗളം നീലകണ്ഠാര്യ
മംഗളം സർവലോകാര്യ
മംഗളം ശ്രീ ഗുരുവരാ !

മംഗളം ബ്രഹ്മസമ്പന്ന
മംഗളം പത്മനാവാസ
മംഗളം യോഗാധിരൂഢ
മംഗളം ശുഭമന്ദിര !

മംഗളം ഭുവനാഭിരാമ
മംഗളം മഹിതാനുഭാവ
മംഗളം ദുരിതാപഹാര
മംഗളം ഭഗവൻ സദാ !

# വിദ്യാധിരാജസ്മരണം

[ശ്ലോകങ്ങൾ]

രാഗമാലിക

ശ്രീവാസുദേവക്ഷിതിദേവസൂനും
സമസ്തകല്യാണഗുണാഭിരാമം
പ്രജ്ഞാനദുഗ്ദ്ധാംബുധിപാരിജാതം
വിദ്യാധിരാജം മനസാ സ്മരാമി.

അവ്യാജഭക്ത്യാദരമാശ്രിതാനാ-
മനന്തനിശ്രേയസദാനദക്ഷം
അമുദ്രകാരുണ്യപയഃസമുദ്രം
വിദ്യാധിരാജം മനസാ സ്മരാമി.

ആജാനുദോർദ്ദണ്ഡഗഭീരരൂപ-
മജ്ഞാനതാമിസ്രസഹസ്രഭാനും
അദ്വൈത വിദ്യാഗുരുമദ്വിതീയം
വിദ്യാധിരാജം മനസാ സ്മരാമി.

സ്വകീയമന്ദസ്മിതകാന്തിപൂര
സുസ്പർദ്ധി ശുക്ലാംബരലോഭനീയം
പ്രഫുല്ലപങ്കേരുഹചാരുനേത്രം
വിദ്യാധിരാജം മനസാ സ്മരാമി.

പദ്മാസനസ്ഥം നതശിഷ്യവൃന്ദ-
സാനന്ദസംപൂജിത പാദപദ്മം
ചിന്മുദ്രയാശോഭിതഹസ്തപദ്മം
വിദ്യാധിരാജം മനസാ സ്മരാമി.

വിശാലവക്ഷസ്ഥലലംബമാന-
മനോഹര ശ്മശ്രുമുമാമഹേശം
കലിക്ഷയാർത്ഥം കലിതാവതാരം
വിദ്യാധിരാജം മനസാ സ്മരാമി.

കടാക്ഷകാളാംബുദവാരിധാരാ–
വിമോക്ഷസംക്ഷാളിതഭക്തദൈന്യം
കാമാദിശത്രുക്ഷപണൈകദീക്ഷം
വിദ്യാധിരാജം മനസാ സ്മരാമി.

സംസാരഘോരാമയരാവണസ്യ
രാമയതേയസ്യപദാബ്ജധൂളീ
തമപ്രമേയപ്രതിഭാ വിലാസം
വിദ്യാധിരാജം മനസാ സ്മരാമി.

അലം യദീയസ്മൃതിരുപവഹ്നി–
രശേഷദോഷാകരശോഷണായ
തമുത്തമശ്ലോകമനന്തസിദ്ധിം
വിദ്യാധിരാജം മനസാ സ്മരാമി.

ഗുഹാസ്പദം സിംഹമിവാതിധീരം
കലാനിധിം ചന്ദ്രമിവാമൃതാംശും
സന്മാർഗ്ഗസഞ്ചാരിണമർക്കതുല്യം
വിദ്യാധിരാജം മനസാ സ്മരാമി.

ത്രിണേത്രതുല്യം ജിതപഞ്ചബാണം
ശുചിം ച രക്ഷാമപി ധാരയന്തം
അഹീനസൗന്ദര്യവിശേഷഭൂഷം
വിദ്യാധിരാജം മനസാ സ്മരാമി.

പചേളിമം ഭാർഗ്ഗവതാപസേന്ദ്ര–
പുണ്യാവനീസഞ്ചിതഭാഗധേയം
പ്രബുദ്ധം പ്രശാന്തം പ്രഥിതാനുഭാവം
വിദ്യാധിരാജം മനസാ സ്മരാമി.

സുനിർമ്മലബ്രഹ്മ സഹസ്രപത്ര–
മാധ്വീരസാസ്വാദനലോലലോലം
ആനന്ദമത്തം മുനിചഞ്ചരീകം
വിദ്യാധിരാജം മനസാ സ്മരാമി.

മുഖാംബുജാദ് യസ്യ വിനിസ്സരന്തീ
സുധാസമാനാ വചസാംസ്രവന്തീ
പുനാതി ഗംഗേവ രസം ദിശന്തീ
വിദ്യാധിരാജം മനസാ സ്മരാമി.

യദീയസദ്ഗ്രന്ഥ സമുച്ചയേന
സനാഥിതാ കേരളപുണ്യവാണീ
അദ്വൈതചിന്താചതുരാചകാസ്തി
വിദ്യാധിരാജം മനസാ സ്മരാമി.

യന്നാമസങ്കീർത്തനമാശ്രിതാനാം
പാഥേയമദ്ധ്യാത്മവിചാരമാർഗ്ഗേ
തമാത്മനിഷ്ഠം യമിനാം വരിഷ്ഠം
വിദ്യാധിരാജം മനസാ സ്മരാമി.

മൗനേപി വാചാലമുദാരഭാവം
ചലന്തമപ്യേകപദേ നിലീനം
അനുഷ്ണമപ്യുഷ്ണകരപ്രഭാവം
വിദ്യാധിരാജം മനസാ സ്മരാമി.

ശ്രീശങ്കരം സകലയാ കലയാവതീർണ്ണ–
മദ്വൈതസാരപുനരാകലനായ ഭൂമൗ
വിദ്യോതമാനയശസാ ധവളീകൃതാശം
വിദ്യാധിരാജമനിശം മനസാ സ്മരാമി.



# ദർശനം

(ആദ്ധ്യാത്മിക–കലാ–സാംസ്കാരിക സംഘടന)

രജി: നമ്പർ 595/85

ഭാരതത്തിന്റെ പുരാതനമായ സംസ്കാരത്തേയും സാഹിത്യാദികലകളെയും പരിരക്ഷിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുകയെന്ന മഹത്തായ ഉദ്ദേശ്യത്തോടെ രൂപീകരിക്കപ്പെട്ടിട്ടുള്ള സംഘടനയാണ് 'ദർശനം'. ഈ പുണ്യഭൂമിയിൽ അവതരിച്ച് ലോകത്തിനു മുഴുവൻ വെളിച്ചം നൽകിയ ഭാരതീയാചാര്യന്മാരുടെ ദർശനങ്ങളെ പ്രകാശിപ്പിക്കുക, ഇന്നോളമുള്ള സമസ്തഭാരതീയ സാഹിത്യത്തിന്റെയും പ്രഭവകേന്ദ്രമെന്നു വിശേഷിപ്പിക്കാവുന്ന പുരാണേതിഹാസങ്ങളുടെ മഹത്ത്വം ഉയർത്തിക്കാട്ടുക, അതിവിശിഷ്ടമായ ക്ഷേത്രകലകൾ ഉൾപ്പെടെയുള്ള സർവ്വ കലാവിഭാഗങ്ങളെയും സംരക്ഷിച്ചു പുഷ്ടിപ്പെടുത്തുക, ആദ്ധ്യാത്മികമൂല്യവും സാഹിത്യമേന്മയും ഉൾക്കൊള്ളുന്ന ഉൽകൃഷ്ട ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുക എന്നിവയാണ് 'ദർശന' ത്തിൻെറ മുഖ്യ പരിപാടികൾ.

പ്രസ്തുത പശ്ചാത്തലത്തിൽ രൂപംകൊടുത്ത് അവതരിപ്പിക്കുന്ന പ്രഥമ പ്രസിദ്ധീകരണമാണ് മഹാപ്രഭാവനായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്ത്വം ഘോഷിക്കുന്ന "ശ്രീ വിദ്യാധിരാജ ഭജനാവലി" എന്ന ഈ കീർത്തന സമുച്ചയം. സർവ്വജ്ഞപദംകൊണ്ടു ഉപശ്ലോകിതനായ ആ ധന്യാത്മാവിൻെറ അനുഗ്രഹം തുടർന്നും ലഭിക്കാനിടയാകട്ടെയെന്ന പ്രാർത്ഥനയോടെ ഈ കൃതി സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

സെക്രട്ടറി, 'ദർശനം'

# ഓം നമഃ പരമഭട്ടാരക-
# ശ്രീ വിദ്യാധിരാജായ

കാവിവസ്ത്രമില്ല, കമണ്ഡലുവില്ല, തലമുണ്ഡനം ചെയ്തിട്ടില്ല. വിശാലമായ നെററി, ഇരുവശത്തും ഒഴകിക്കിടക്കുന്ന നരനിറഞ്ഞ തലമുടി, പൗർണ്ണമിച്ചന്ദ്രനെ വെല്ലുന്ന പുഞ്ചിരി, ഹിമധവളമായി മാറുമറഞ്ഞു വയററിലൊതുങ്ങുന്ന താടി, ഒരു സാധാരണ രുദ്രാക്ഷമാല, വിരലിൽ ഇരുമ്പുമോതിരം. അതു കൊണ്ടു താളംകൊട്ടി ഭട്ടാരികാസ്തവങ്ങൾ മനസ്സിൽ ധ്യാനിക്കുമ്പോഴും പരിസരലോകത്തെ വിനോദദൃഷ്ട്യാ കണ്ടു രസിക്കുന്ന നർമപ്രിയനായ നാട്ടുകാരണവർ. സകല ജീവജാലങ്ങളെയും സ്നേഹം ചൊരിയുന്ന ദൃഷ്ടികൊണ്ടു മയക്കി പാർശ്വവർത്തികളാക്കുന്ന ദൈവസമ സമീപനം. ഷൺമുഖദാസനായി തുടങ്ങി ബാലഭട്ടാരകനായി മാറിയ യുഗപ്രഭാവൻ. ശ്രീചക്രസ്ഥിതയായ സുന്ദരിയുടെ വത്സലപുത്രൻ. അതാണ് ശ്രീവിദ്യോപാസകനായ വിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികൾ.

കീർത്തി കാംക്ഷിക്കാതെ, പ്രശംസകളെ നിരാകരിച്ച് അവതാരപുരുഷനെന്നു പറഞ്ഞു സമീപിച്ചവരെ വികൃതഹാസംകൊണ്ടു പലായനംചെയ്യിച്ച് “ലോകാഃ സമസ്താഃ സുഖിനോ ഭവന്തു” എന്ന ആപ്തവാക്യം അന്വർത്ഥമാക്കിയ ആ മഹാത്മാവിനെപ്പററിയുള്ള ഈ ഭജനാവലി ‘ദർശന’ത്തിൻെറ പ്രഥമ പ്രസിദ്ധീകരണമാണ്.

ഭക്തിദ്യോതകവും, ലളിതസുന്ദരവും, സംഗീതസാന്ദ്രവുമായ ഈ ലഘുകൃതികൊണ്ടു ഞങ്ങൾ സ്വാമിതിരുവടികളുടെ പാദങ്ങളിൽ പുഷ്പാഞ്ജലിചെയ്തുകൊള്ളട്ടെ!

**എം. കെ. കെ. നായർ**
രക്ഷാധികാരി, ‘ദർശനം’